to submit his written statement within fifteen days of its receipt. The show cause notice has been acknowledged by his father on 11-8-1982. So the show cause notice was publised in the chandrika daily dated 22-1-1983. In reply to the show cause notice, he has submitted his explanation as per the reference forth cited. In the explanation, he has requested to stay further proceedings against him, since he has submitted necessary application for leave without allowances for five years from 1-9-1980 with required particulars afresh to Government direct for sanction. Considering his request, further proceedings against him was kept in abeyance till the orders regarding sanction of leave applied for by him are received from Government.

Government in their letter fifth cited has rejected his request for sanction of leave applied for by him and directed to proceed with the disciplinary action already initiated against him. Since the leave applied for by him was rejected by Government his absence from 1-9-1980 has been proved as unauthorised beyond doubt and the proposed punishment accepted by him.

The proposed punishment is therefore confirmed.

Accordingly, the services of Sri K.V. Ahamedkutty, PET, GHS, Kavanur are terminated with effect from 1-9-1980.

(2)

Order No. D. Dis. 8672/83/A7. 18th February 1984.

Ref:—(1) A. E. O. Tirur No. B/203/82 dated 28-2-1983.

(2) This office Memo of charges of even No. dt. 13-6-1983.

(3) This office show cause notice of even No. dated 19-8-1983.

Sri P. Krishnan, Part time contingent Menial, GWLPS Purathur applied for leave without allowances for three years from 2-1-1982 to take up employment abroad. Since he is not eligible for leave without allowances for three years, the A.E.O. Tirur in his letter first cited recommended to terminate his services from 2-1-1982. Since he has actually entered on leave with effect from 2-1-1982 before the leave applied for is got sanctioned, his absence from 2-1-1982 is unauthorised. According to the existing rules, Part time contingent Menials are not eligible for leave without allowances for more than one month. He is therefore liable for disciplinary action for unauthorised absence as per rules.

Definite charges were therefore framed against him for unauthorised from duty as per this office memo second cited and the memo was communicated to him by "Regd. Post with acknowledgement due". The memo was acknowledged by one Sri Kuttayi on his behalf under authorisation on 21-6-1983 according to the acknowledgement card. But no explanation has been received from him so far. So it was decided that he has admitted the charges. It was therefore proposed to remove him from service and a show cause notice was issued to him as per this office reference third cited calling upon him to submit his written statement of defence within one month from the date of its receipt against the proposed action. The notice was also sent to him by "registered post with acknowledgement due". This notice has been acknowledged by him on 7-9-1983. But, no explanation has been received from him so far. However, he was allowed again a personal hearing as per this office reference of Even No. dtd. 21-10-1983. But he has not turned up for the personal hearing, even though the notice was acknowledged by his authorised person on his behalf on 9-11-1983. So the charge stands proved beyond doubt and the proposed termination of service accepted by him.

The proposed action is therefore confirmed. Accordingly the services of Sri P. Krishnan P. T. C. Menial, GWLPS, Purathur are terminated with effect from 2-1-1982.

(Sd.)

Malappuram. *Deputy Director (Education),*
*(A. A. In-charge).*

---

## SHOW CAUSE NOTICE

No. A5-39423/82. *24th May 1984.*

*Ref*:—This Office Memo of charges of even No. dated 19-5-1983.

As per the reference cited, charge of unauthorised absence from duty with effect from 17-8-1982 was framed against Sri M. C. Ajithkumar, P.D. Teacher, G. H. S., Delampady. The memo sent to Sri Ajithkumar in his last known address by Regd. Post with acknowledgement due was returned by the postal authorities stating "Addressee left, present address not known". As such the memo of charges was published in the Kerala Gazette No. 29, Part III Edn., with direction to submit the written statement of defence within 15 days from the date of publication of the memo. But no explanation in the matter has since been received from Sri Ajithkumar.

Considering all aspects of the case, the undersigned has provisionally decided to terminate the services of Sri M. C. Ajithkumar, P. D. Teacher, G.H.S., Delampady with effect from 17-8-1982 (i.e. the date from which he has been abstaining from duty). Therefore Sri M. C. Ajithkumar, P.D. Teacher, G.H.S., Delampady is directed to show cause within 15 days from the date of publication of this notice, why the punishment proposed above should not be inflicted upon him. If no reply is received from him within the stipulated time the matter will be proceeded with on presumption that he has nothing to explain and final orders will be issued on merits.

Office of the Deputy Director, Education, Cannanore.
(Sd.)
*Deputy Director.*

---

## NOTIFICATION

No. B5-1713/79. *25th May 1984.*

Sri P.V. Sudhakaran, Manager of Thilannur L.P. School and Attadappa No. II, L. P. School in Cannanore District has been declared unfit to hold the office of the Manager of these schools or any other aided schools in this State for dereliction of duty and disobedience of Departmental orders as per proceedings No. B5-1713/79 dated 25-5-1984 of the Deputy Director, Education Cannanore.

Office of the Deputy Director, Education, Cannanore.
(Sd.)
*Deputy Director.*

(C)
Government of Kerala
1984

Reg. No. KL/TV/(N)/14

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th July 1984/19th Ashadha 1906 (Saka) [No. 28

## PART III

## Fisheries Department

TENDER EXTENSION NOTICE

No. D2-1529/84/NF. *18th June* 1984.

The last date of receipt of tenders for the following work is extended as detailed below. The sale of tender forms will be closed at 1 p.m. on 31-7-1984. All other conditions remain unaltered.

Tender No. D2-1529/84/NF dated 4-6-1984.
Name of work.—N. F. H. Division—Construction of quay—Making and supplying cast iron Bollards.
P. A. C.—Rs. 85,481
Time of extension—Up to 4.00 p. m. on 31-7-1984

Office of the
Executive Engineer,
Neendakara Fishing
Harbour Division
(P.O.) Saktikulangara.

P. P. SREESHAN,
*Executive Engineer.*

---

കൊല്ലം ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടറർ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ ബി-6898/82. 1984 ഫെബ്രുവരി 1.

ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും 1/62-ാം നമ്പർ ലൈസൻസ് പ്രകാരം കൊല്ലം ജില്ലയിൽ അഴീക്കൽ മോഹനപുരത്ത് ശ്രീ. വേലായുധൻ സഹദേവൻ അഷ്ടമുടിക്കായലിൽ സർവ്വെ 326 എ/792-ാം നമ്പർ വസ്തുവിന്റെ വടക്കുകിഴക്കേ മൂലക്കല്ലിൽ നിന്നും 25 ഡിഗ്രീസ് തെക്കുമാറി ടി വസ്തുവിൽ നിന്നും 20 ഡിഗ്രീസിന് നേരെ കിഴക്കുമാറി ഒരു ചീനവല അനുവദിച്ചുകൊടുത്തിട്ടുള്ളതാണ്. ടിയാൻ ടി ചീനവല പല ക്രയവിക്രയങ്ങൾ നടത്തി അവസാനം ടി വല 22-5-1980-ൽ 2022-ാം നമ്പർ വിലയാധാരപ്രകാരം അഴീക്കൽ തുറയിൽ കുറ്റിപ്പുറത്തു വീട്ടിൽ ശ്രീമതി ഭവാനിയുടെ പേർക്ക് കൈമാറ്റം ചെയ്തിട്ടുള്ളതായി കാണുന്നു.

ശ്രീമതി ഭവാനി ബന്ധപ്പെട്ട രേഖകൾ സഹിതം ടി ചീനവല തന്റെ പേർക്ക് പോക്കുവരവ് ചെയ്തു കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു. ടി ചീനവല അപേക്ഷകയായ ഭവാനിയുടെ പേരിൽ അനുവദിച്ചു പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി രണ്ടു മാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകയുടെ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(2)

നമ്പർ ബി-7604/83. 1984 ജനുവരി 21.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ സർവ്വെ 1214/272-ൽപ്പെട്ട ഒളവാപുരം താഴെപ്പാടിൽ 22 മുതൽ 30 വരെയുള്ള 9 ഊന്നിവലപ്പാടുകൾ തെക്കുംഭാഗം മുറിയിൽ മണ്ണാശേരിയിലക്കത്ത് വീട്ടിൽ സെബാസ്റ്റ്യൻ മകൻ ജോസഫ് പേർക്ക് 1965-ൽ 1361-ാം നമ്പരായി തേവലക്കര സബ് രജിസ്ട്രാർ ആഫീസിൽ എഴുതി രജിസ്റ്റർ ചെയ്തിട്ടുള്ള ഭാഗപത്ര വ്യവസ്ഥപ്രകാരം സിദ്ധിച്ചിട്ടുള്ള ടി ഊന്നിവലപ്പാടുകൾ 1977 ജനുവരി മാസം 1-ാം തീയതി കൊല്ലം വില്ലേജിൽ ശക്തികുളങ്ങര ചേരിയിൽ കാവ് ലാന്റിൽ ത്രേസ്യാ സ്റ്റീഫൻ പേർക്ക് വിലയാധാരപ്രകാരം നൽകിയിട്ടുള്ളതായി കാണുന്നു. ടി ത്രേസ്യാ സ്റ്റീഫൻ ബന്ധപ്പെട്ട രേഖകൾ സഹിതം ടി 9 ഊന്നിവലകളുടെ ലൈസൻസ് തന്റെ പേരിൽ പോക്കുവരവ് ചെയ്തു കിട്ടുന്നതിനുവേണ്ടി അപേക്ഷിച്ചിരിക്കുന്നു. ഈ 9 ഊന്നിവലപ്പാടുകളുടെയും 1982-83 വരെയുള്ള കരം ത്രേസ്യാ സ്റ്റീഫൻ ഒടുക്കിയിട്ടുള്ളതിനാലും ടി ഊന്നിവലകളുടെ ലൈസൻസ്

ഫ്രാൻസ്വാ സ്റ്റീഫൻെറ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി രണ്ടു മാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകയുടെ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(3)

നമ്പർ ബി. 7587/83. 1984 ജനുവരി 19.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ സർവ്വെ 1214-ൽ ഒലമ്പപുരം താഴെപ്പാടിൽ 53, 54, 55 എന്നീ നമ്പരിലുള്ള മൂന്ന് ഊന്നിവലപ്പാടുകൾ ശക്തികുളങ്ങര ചേരിയിൽ പുലിക്കൽ പുരയിടത്തിൽ ബാർബറാ ഫെർണാണ്ടസ്, മകൾ ഫിലോമിനാ മകൻ അലക്സ് എന്നിവർ ചേർന്ന് 1979 ഒക്ടോബർ മാസം 4-ാം തീയതി കൊല്ലം വില്ലേജിൽ ശക്തികുളങ്ങര ചേരിയിൽ മാമ്മൻതോപ്പിൽ ജോൺ സ്റ്റീഫൻകാവ് പേർക്ക് വിലയാധാരപ്രകാരം നൽകിയിട്ടുള്ളതായി കാണുന്നു. ടി ജോൺ സ്റ്റീഫൻ കാവ് ബന്ധപ്പെട്ട രേഖകൾ സഹിതം മേൽപ്പറഞ്ഞ 3 ഊന്നിവലപ്പാടുകൾ തൻെറ പേരിൽ പോക്കുവരവ് ചെയ്ത് കിട്ടുന്നതിനുവേണ്ടി അപേക്ഷിച്ചിരിക്കുന്നു. ടി മൂന്ന് ഊന്നിവലപ്പാടുകളുടെയും 1982–83 വരെയുള്ള കരം അപേക്ഷകൻ ഒടുക്കിയിട്ടുള്ളതിനാലും ടി ജോൺ സ്റ്റീഫൻകാവിൻെറ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി രണ്ടു മാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകൻെറ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

കൊല്ലം.

(ഒപ്പ്)
കൊല്ലം ഫിഷറീസ്
ഡെപ്യൂട്ടി ഡയറക്ടർ.



Government of Kerala
1984



Reg. No. KL/TV/(N)/14

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th July 1984/19th Ashadha 1906 (Saka) [No. 28


## PART III

# Forest Department

### THENMALA DIVISION

ടാങ്കിയ കൂപ്പുലേലപ്പരസ്യം

നമ്പർ. സി. 5-1904/84. 1984 ജൂൺ 21.

ഈ ഡിവിഷനിൽപ്പെട്ട താഴെ 'ബി' പട്ടികയിൽ വിവരിക്കുന്ന സമ്പ് കൂപ്പുകളിൽ നിലവിലുള്ള ടാങ്കിയ വ്യവസ്ഥപ്രകാരം രണ്ടു വർഷത്തേയ്ക്ക്, രണ്ടു വിള കപ്പകൃഷി ചെയ്യുന്നതിനുള്ള അവകാശം അർഹതയുള്ള സൊസൈറ്റികൾക്ക് അതിനായി രൂപീകരിക്കുന്ന കമ്മിറ്റി അലോട്ടു ചെയ്യുന്നതും, അങ്ങനെ അലോട്ടു ചെയ്യാതെ വരുന്ന കൂപ്പുകൾ, തെന്മല ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ താഴെ പട്ടിക 'എ'യിൽ പറയുന്ന സമയത്ത് ഈ ഓഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്യുന്നതാണ്. സഹകരണ സംഘങ്ങൾക്ക് അലോട്ടു ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്ന ദിവസമോ, ലേല ദിവസമോ, അവധിയായി വന്നാൽ അതാതിന്റെ അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും, സ്ഥലത്തും വച്ച് അലോട്ടുമെന്റും ലേലവും നടത്തുന്നതായിരിക്കും. അലോട്ടുമെന്റിനും ലേലത്തിനും നിശ്ചയിച്ചിരിക്കുന്ന തീയതിയും സമയവും പട്ടിക 'എ' യിൽ ചേർത്തിട്ടുണ്ട്.

സൊസൈറ്റികൾക്ക് അലോട്ടുമെന്റിനുള്ള പ്രത്യേക വ്യവസ്ഥകൾ

1. കൃഷി ചെയ്യുന്നതിനുള്ള അവകാശം അനുവദിച്ചു കിട്ടണമെന്ന് താല്പര്യമുള്ളവരും, 25.3-1975-ലെ ജി.ഒ.എം.എസ്. 109/75 എ.ഡി., 19.5.1975-ലെ ജി.ഒ.എം.എസ്. 162/75 എ.ഡി., 11.2.1980-ലെ ജി.ഒ.എം.എസ്. 40/80 എ.ഡി. എന്നീ ഗവൺമെന്റ് ഉത്തരവുകളിൽ പ്രതിപാദിക്കുന്നവയും പ്രവർത്തനക്ഷമവും 100 ശതമാനം ഹരിജന/ഗിരിജന അംഗത്വമുള്ളവയുമായ സഹകരണ സംഘങ്ങൾ നിശ്ചിതഫാറത്തിൽ ആസ്തി സർട്ടിഫിക്കറ്റ് സഹിതം ഉള്ള അപേക്ഷകൾ നിശ്ചിത തീയതിക്കുള്ളിൽ ഈ ഓഫീസിൽ എത്തിച്ചിരിക്കണം.

2. സഹകരണ സംഘങ്ങൾക്ക് ഡിപ്പാർട്ട്മെന്റ് നിശ്ചയിച്ചിരിക്കുന്ന നിശ്ചിത നിരക്കിന് അതിനായി സംഘടിപ്പിച്ചിരിക്കുന്ന കമ്മിറ്റി അലോട്ടു ചെയ്യുന്നതും എന്നാൽ ഒരു കൂപ്പിന് ഒന്നിലധികം സൊസൈറ്റികൾ അപേക്ഷകരായി വരുന്ന പക്ഷം പ്രസ്തുത കൂപ്പുകൾ അങ്ങനെയുള്ള അപേക്ഷകരെ മാത്രം പങ്കെടുപ്പിച്ചു കൊണ്ട് ലേലം ചെയ്യുന്നതും കൂടുതൽ നിരക്കിൽ വിളിക്കുന്ന സംഘത്തിന്റെ പേരിൽ ലേലം ഉറപ്പിക്കുന്നതുമാണ്. ലേലത്തിൽ പങ്കെടുക്കുവാൻ ബന്ധപ്പെട്ട സംഘങ്ങളുടെ പ്രതിനിധികൾ അധികാരപത്രം സഹിതം സ്ഥലത്ത് ഹാജരാകേണ്ടതാണ്.

3. നിലവിലുള്ള കല്പനകൾക്ക് വിധേയമായി ഡിപ്പാർട്ടുമെന്റിൽ നിന്നും നിശ്ചയിക്കേണ്ട പാട്ട നിരക്ക് അടയ്ക്കേണ്ടതാണ്.

4. അലോട്ടു ചെയ്തു കിട്ടുന്ന കൂപ്പിന്റെ ആകെ പാട്ട സംഖ്യയ്ക്ക് ഉതകുന്ന തരത്തിൽ, അലോട്ടുമെന്റിന് മൂന്നു മാസത്തിനകം ലഭിച്ചിട്ടുള്ളതുമായ അസ്സൽ സോൾവൻസി സർട്ടിഫിക്കറ്റ് സൊസൈറ്റികൾ പ്രവർത്തിക്കുന്ന ഡിസ്ട്രിക്റ്റിലെ ഡെപ്യൂട്ടി രജിസ്ട്രാറിൽ നിന്നും ഹാജരാക്കേണ്ടതാണ്.

5. അലോട്ടുമെന്റു ദിവസം സൊസൈറ്റികളുടെ ആധികാരികമായി ചുമതലപ്പെട്ട ആളുകൾ ഈ ഓഫീസിൽ ഹാജരായിരിക്കേണ്ടതാണ്.

6. അലോട്ടു ചെയ്തു കിട്ടുന്ന കൂപ്പുകളുടെ ആകെ പാട്ടത്തുകയുടെ 1/3 സംഖ്യ അലോട്ടുമെന്റു കഴിഞ്ഞാലുടൻ കെട്ടിവയ്ക്കേണ്ടതാണ്. ആയതിന് വീഴ്ച വരുത്തിയാൽ പ്രസ്തുത കൂപ്പുകൾ പരസ്യ ലേലത്തിൽ ഉൾപ്പെടുത്തുന്നതായിരിക്കും.

7. അലോട്ടുമെന്റ് കഴിഞ്ഞാൽ ഡിപ്പാർട്ടുമെന്റിൽ നിന്നും അറിയിപ്പ് കിട്ടുന്നതനുസരിച്ച് നിർദ്ദിഷ്ട തീയതിക്ക് മുമ്പായി സെക്യൂരിറ്റി അടച്ച് ഉടമ്പടി വയ്ക്കേണ്ടതാണ്. ആയത് സംഘം പ്രസിഡന്റിനെയോ, സെക്രട്ടറിയെയോ ചുമതലപ്പെടുത്തേണ്ടതും ടി പ്രമേയത്തിന്റെ പകർപ്പ് ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് ഉടമ്പടി വയ്ക്കുന്നതിന് മുമ്പ് നൽകേണ്ടതാണ്. കൂടാതെ പ്രസിഡന്റിന്റെയും സെക്രട്ടറിയുടെയും കൈയ്യൊപ്പ് ബന്ധപ്പെട്ട സഹകരണ സംഘം ഡെപ്യൂട്ടി രജിസ്ട്രാർ സാക്ഷ്യപ്പെടുത്തി ഉടമ്പടി വയ്ക്കുന്ന ദിവസം ഹാജരാക്കേണ്ടതാണ്.

8. മുകളിൽ പറയുന്ന പ്രകാരം ഉടമ്പടി വയ്ക്കുവാൻ വീഴ്ച വരുത്തിയാൽ തെന്മല ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് യുക്തമെന്നു തോന്നുന്ന ദിവസം ബന്ധപ്പെട്ട കൂപ്പ് വീഴ്ചക്കാരായ സംഘത്തിന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതാണ്. ലേലത്തിൽ സംഘത്തിന് അനുവദിച്ച നിരക്കിൽ പാട്ടം ലഭിച്ചില്ലെങ്കിൽ കുറവു വരുന്ന തുകയും ലേലച്ചെലവും സംഘത്തിൽ നിന്നും റവന്യൂ റിക്കവറി സഹിതമുള്ള നടപടികളിൽക്കൂടി ഈടാക്കുന്നതിനും സംഘത്തിനെ ബ്ലാക്ക് ലിസ്റ്റ് ചെയ്യുന്നതുമായിരിക്കും. ലേലത്തിൽ കൂടുതൽ സംഖ്യ കിട്ടിയാൽ ആയതിന് സംഘത്തിന് യാതൊരു അവകാശവുമുണ്ടായിരിക്കുന്നതുമല്ല.

9. പാട്ടത്തിനെടുക്കുന്ന കൂപ്പുകൾ, സംഘങ്ങൾ സ്വകാര്യ വ്യക്തികളെ ഏൽപ്പിക്കുവാനോ അംഗങ്ങൾക്കിടയിൽ വീതിച്ചു കൊടുക്കുവാനോ അനുവദിക്കുന്നതല്ല. പ്രത്യുത ആ സ്ഥലം മുഴുവനും സംഘം നേരിട്ട് കൃഷി ചെയ്യേണ്ടതാണ്. ആയതിന്റെ തെളിവിലേക്കായി സംഘത്തിന്റെ നാൾവഴി കണക്കു ബുക്കുകൾ ബന്ധപ്പെട്ട റേഞ്ചാഫീസറുടെ പരിശോധനയ്ക്ക് വിധേയമാക്കേണ്ടതാണ്. ഇതിന് വീഴ്ച വരുത്തിയാൽ പാട്ടം റദ്ദ് ചെയ്യുന്നതും സ്ഥലം കൃഷി ഉൾപ്പെടെ തിരികെ എടുക്കുന്നതും ആയതിന് സംഘത്തിന് യാതൊരു അവകാശമോ നഷ്ടപരിഹാരത്തിനോ അവകാശമില്ലാത്തതാണ്.

## പൊതു ലേലവ്യവസ്ഥകൾ

(1) പരസ്യലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ വില്ലേജാഫീസിൽ നിന്നോ, പഞ്ചായത്തു പ്രസിഡന്റിൽ നിന്നോ തങ്ങളുടെ ശരിയായ മേൽവിലാസവും താൻ ഇന്നാരാണെന്ന് സാക്ഷ്യപ്പെടുത്തുന്ന (Identity Certificate) ഹാജരാക്കേണ്ടതാണ്.

(2) ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ റേഞ്ചാഫീസറുടെ അനുവാദത്തോടെ കൂപ്പുകൾ കാലേകൂട്ടി പരിശോധിച്ച് അവയുടെ നല്പുതില്പുകൾ ശരിക്കും ബോദ്ധ്യപ്പെടേണ്ടതാണ്. ആയതിൻമേൽ ലേലത്തിനു ശേഷം യാതൊരു ആക്ഷേപങ്ങളും ഉന്നയിക്കാൻ ലേലക്കാരന് അവകാശം ഉണ്ടായിരിക്കുന്നതല്ല.

(3) കൂപ്പിന്റെ സ്ഥാനം കാണിക്കുന്ന പടം ഈ ആഫീസിൽ നിന്നും കാണാവുന്നതാണ്.

(4) ലേലം നടത്തുന്ന ഉദ്യോഗസ്ഥന് പ്രത്യേക കാരണം ഒന്നും കാണിക്കാതെ ഏതെങ്കിലും കൂപ്പ് ലേലത്തിൽ നിന്ന് ഒഴിവാക്കാനോ, ഏതെങ്കിലും വ്യക്തിയിൽനിന്ന് നിരതദ്രവ്യം സ്വീകരിക്കാതിരിക്കാനോ ഉള്ള അധികാരം ഉണ്ടായിരിക്കും.

(5) ഓരോ കൂപ്പും പ്രത്യേകമായി മൊത്തം പാട്ട സംഖ്യയ്ക്ക് ലേലം ചെയ്യാവുന്നതാണ്. ലേലത്തുക കൂടുന്നത് ഏററവും കുറഞ്ഞത് 10 രൂപാ ക്രമത്തിൽ ആയിരിക്കണം.

(6) കൂടുതൽ തുകയ്ക്ക് വിളിക്കുന്ന ലേലക്കാരന്റെ സ്വഭാവം, സാമ്പത്തികനില എന്നിവ ലേലം ഉറപ്പിക്കാൻ അധികാരമുള്ള ഓഫീസർക്ക് തൃപ്തികരമാണെങ്കിൽ ലേലം അയാളുടെ പേരിൽ ഉറപ്പിക്കുന്നതാണ്.

(7) ലേലത്തുകയുടെ 1/3 സംഖ്യ ലേലം കഴിഞ്ഞാലുടൻ തന്നെയും അടുത്ത 1/3 തുക 1985 ജനുവരി 31 നകമോ ആദ്യകൃഷിയുടെ വിളവെടുപ്പോ ഏതാണ് ആദ്യം വരുന്നത് അതിനകവും അടച്ചിരിക്കേണ്ടതാണ്. ബാക്കി 1/3 സംഖ്യ പാട്ടക്കാലാവധിയോ രണ്ടാം വർഷത്തെ വിളവെടുപ്പോ ഏത് ആദ്യം വരുന്നത് അതിനകവും അടച്ചിരിക്കേണ്ടതാണ്. വിജയിയാകാത്ത ലേലക്കാരന്റെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കി കൊടുക്കുന്നതും വിജയിയായ ലേലക്കാരന്റെ നിരതദ്രവ്യം ആദ്യത്തെ 1/3 പാട്ടത്തുകയിൽ വക കൊള്ളിക്കുന്നതുമായിരിക്കും.

(8) <u>തവണകൾ അടയ്ക്കാൻ താമസിച്ചാലുള്ള പിഴകൾ</u>.—പാട്ടത്തുകയുടെ ആദ്യഗഡു ലേലം കഴിഞ്ഞാലുടനെ ഒടുക്കിയില്ലെങ്കിൽ നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടി ലേലം വിളി കേട്ടിട്ടുള്ള കൂപ്പ് താഴെ 9-ാം ഖണ്ഡികയിൽ പറയുന്ന നിബന്ധനകൾക്ക് വിധേയമായി വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതാണ്. ബാക്കി പാട്ടത്തുക നിശ്ചിത സമയത്ത് ഒടുക്കിയില്ലായെങ്കിൽ ഒടുക്കേണ്ട തീയതി മുതൽ രണ്ട് മാസത്തേയ്ക്ക് 12 ശതമാനം പലിശ ചുമത്തി തെന്മല ഡിവിഷണൽ ഫോറസ്റ്റാഫീസർ തുക അടയ്ക്കാൻ സമയം നൽകുന്നതാണ്. വീണ്ടും വീഴ്ച വരുത്തിയാൽ 12 ശതമാനം പലിശ ചുമത്തി കൊല്ലം വനം കൺസർവേറ്റർക്ക് പാട്ടക്കാലാവധി വരെ സമയം അനുവദിക്കാവുന്നതാണ്.

പാട്ടം ഒടുക്കാൻ വീണ്ടും കാലാവധി ആവശ്യമായി വന്നാൽ നീട്ടിക്കൊടുക്കുന്ന പാട്ടക്കാലാവധിക്കുള്ളിൽ ചീഫ് കൺസർവേറ്റർക്ക് യുക്തമെന്നു തോന്നുന്ന പക്ഷം 12 ശതമാനം പലിശ ചുമത്തി അവധി അനുവദിക്കാവുന്നതാണ്. എന്നാൽ പരമാവധി അനുവദനീയമായ അവധിക്കുശേഷവും ബാക്കി പാട്ടത്തുക അടയ്ക്കാൻ വീഴ്ച വരുത്തിയാൽ ഉടമ്പടി റദ്ദു ചെയ്ത് വിളയും സെക്യൂരിററിയും പാട്ടക്കാരൻ അതുവരെ ഒടുക്കിയിട്ടുള്ള എല്ലാ തുകയും കണ്ടുകെട്ടി താഴെ 9-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന നിബന്ധനകൾക്കു വിധേയമായി വിളയോ, സ്ഥലമോ രണ്ടും കൂടിയോ വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതാണ്.

(9) വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കണ്ടുകെട്ടിയ വിളയുടെ ലേലമോ, കൃഷി സ്ഥലത്തിന്റെ ലേലമോ രണ്ടും കൂടിയോ നടത്തുമ്പോൾ എല്ലാ ചിലവു തുകകളും പരസ്യ ചിലവും കിട്ടിയില്ലെങ്കിൽ കുറവു വരുന്നത് വീഴ്ചക്കാരന്റെ പക്കൽ നിന്നും റവന്യൂ റിക്കവറി ഉൾപ്പെടെയുള്ള നടപടികൾ മുഖാന്തിരം ഈടാക്കാവുന്നതാണ്. മറിച്ച് ലേലത്തിൽ എന്തെങ്കിലും ലാഭമുണ്ടായാൽ ആയതിന് വീഴ്ചക്കാരന് യാതൊരു അവകാശവുമില്ലാത്തതുമാകുന്നു. കൂടാതെ ലേലക്കാരനെ താല്ക്കാലികമായോ, സ്ഥിരമായോ ബ്ലാക്ക് ലിസ്റ്റു ചെയ്യുവാനും ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അധികാരം ഉണ്ടായിരിക്കും. ടി പുനർ ലേലത്തിൽ വീഴ്ചക്കാരൻ പങ്കെടുക്കാൻ പാടില്ലാത്തതുമാകുന്നു. വിളകൾ കണ്ടുകെട്ടുന്നതിലോ പുനർ ലേലം ചെയ്യുന്നതിലോ വച്ച് ലേലക്കാരന് യാതൊരു നഷ്ടപരിഹാരങ്ങൾക്കും അർഹതയില്ലാത്തതുമാണ്.

## എഗ്രിമെന്റ്

(10). വിജയിയാകുന്ന ലേലക്കാരൻ ലേലം സ്ഥിരപ്പെടുത്തിയ തീയതി മുതൽ 15 ദിവസത്തിനകം തെന്മല ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് പ്ലഡ്ജ് ചെയ്ത ട്രഷറി സേവിംഗ്സ് ബാങ്ക് അക്കൗണ്ടായി സെക്യൂരിററി തുകകെട്ടിവച്ച് അഞ്ചു രൂപ മുദ്രപ്പത്രത്തിൽ നിർദ്ദിഷ്ട രീതിയിൽ ഉടമ്പടി വയ്ക്കേണ്ടതാണ്. സെക്യൂരിററി കെട്ടാൻ താമസം വരുത്തിയാൽ 12 ശതമാനം പലിശ ഈടാക്കിക്കൊണ്ട് 15 ദിവസവും, 24 ശതമാനം പലിശ ഈടാക്കിക്കൊണ്ട് അടുത്ത 15 ദിവസവും ഡിവിഷണൽ ഫോറസ്റ്റാഫീസർ അനുവദിക്കുന്നതാണ്. വീണ്ടും താമസം വരുത്തിയാൽ 24 ശതമാനം പലിശ ഈടാക്കിക്കൊണ്ട് കൊല്ലം കൺസർവേറ്റർക്ക് യുക്തമെന്നു തോന്നിയാൽ പരമാവധി 30 ദിവസത്തെ അവധി കൂടി അനുവദിക്കാവുന്നതാണ്. ടി സമയപരിധിക്കുള്ളിൽ സെക്യൂരിററി അടച്ച് ഉടമ്പടി വയ്ക്കുന്നതിന് വീഴ്ച വരുത്തിയാൽ ലേലം റദ്ദു ചെയ്യുന്നതും ലേലക്കാരൻ കെട്ടി വച്ച തുക സർക്കാരിലേക്ക് മുതൽ

കൂട്ടുന്നതും കൂടാതെ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ മുകളിൽ 9-ാം ഖണ്ഡികയിൽ പറയുന്ന പ്രകാരം പുനർലേലം ചെയ്യുന്നതുമാണ്. സെക്യൂരിറ്റി കെട്ടിവച്ചതിനുശേഷം ഉടമ്പടി വയ്ക്കാൻ താമസിച്ചാൽ സെക്യൂരിറ്റി അടച്ച ദിവസം മുതൽ ഉടമ്പടി വയ്ക്കുന്ന ദിവസം വരെ, ദിവസം ഒരു രൂപ എന്ന ക്രമത്തിൽ പിഴ ഈടാക്കി പരമാവധി 30 ദിവസം വരെ ഉടമ്പടി വയ്ക്കാൻ സമയം അനുവദിക്കാവുന്നതാണ്.

ഇപ്രകാരം അനുവദിച്ച കാലയളവിനുള്ളിൽ ഉടമ്പടി വയ്ക്കുവാൻ വീഴ്ച വരുത്തിയാൽ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കൂപ്പ് പുനർലേലം ചെയ്യുന്നതായിരിക്കും. നിയമാനുസൃതമുള്ള ഉടമ്പടി വച്ചതിനു ശേഷമേ കൂപ്പിൽ പ്രവേശിക്കുവാൻ ലേലക്കാരനെ അനുവദിക്കുകയുള്ളു.

(11) ഡിപ്പാർട്ടുമെന്റിൽ നിന്നും തേക്കുതൈകളോ മറ്റു നിശ്ചയിക്കപ്പെട്ടിട്ടുള്ള തൈകളോ വച്ചു പിടിപ്പിച്ചതിനുശേഷമേ കൂപ്പിൽ കൃഷിയിറക്കാൻ അനുവദിക്കുകയുള്ളു. പാട്ടക്കാലാവധിക്കുള്ളിൽ പാകമായി നീക്കം ചെയ്യാൻ കഴിയാത്ത വിളയിറക്കുവാൻ അനുവദിക്കുന്നതല്ല. പാട്ടക്കാലാവധി തീരുന്നതോടെ പാട്ടക്കാരൻ കൂപ്പ് വിട്ട് ഒഴിയേണ്ടതും സ്ഥലം ഡിപ്പാർട്ടുമെന്റിലേക്ക് ഏല്പിച്ചുകൊടുക്കേണ്ടതുമാണ്.

പരമാവധി അനുവദിക്കുന്ന സമയം വരെ വിളവ് നീക്കം ചെയ്തില്ലെങ്കിൽ വിള കണ്ടുകെട്ടി പാട്ടക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതായിരിക്കും. പരമാവധി അനുവദിച്ച കാലാവധി കഴിയുന്നതോടുകൂടി കളയെടുപ്പ് നടത്തിയും മുഴുവൻ തൈകളോടുകൂടിയും കൂപ്പ് സർക്കാരിലേക്ക് ഏല്പിച്ചുകൊടുക്കേണ്ടതാണ്.

(12) ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ രേഖാമൂലമുള്ള അനുവാദത്തോടുകൂടി മാത്രമേ കൂപ്പിൽ നിന്നും വിളകൾ നീക്കം ചെയ്യാൻ പാടുള്ളു.

(13) ഡിപ്പാർട്ടുമെന്റ് തൈകളിൽ നിന്നു 30 സെന്റിമീറ്റർ കുറഞ്ഞ അകലത്തിൽ യാതൊരു വിധ കളയോ കൃഷിയോ കൂടാതെ സൂക്ഷിക്കേണ്ടതാണ്.

(14) കൂപ്പിൽ കപ്പ തണ്ടുകൾ നടുമ്പോൾ നാലു തൈകളുടെ നടുവിൽ ഒരു കപ്പത്തണ്ട് എന്ന തോതിലേ അനുവദിക്കുകയുള്ളു.

(15) കപ്പ കൂനകൾക്ക് 80 × 80 × 20 സെന്റിമീറ്റർ വലുപ്പത്തിൽ കൂടുതൽ പാടില്ലാത്തതാണ്.

(16) കൂപ്പിൽ യഥാസമയം പോക്കുതൈകൾ നട്ടു പിടിപ്പിക്കുവാൻ പാട്ടക്കാരൻ ബാദ്ധ്യസ്ഥനാണ്.

(17) പാട്ടക്കാരന്റെ സ്വന്തം ചെലവിൽ ഇൻസ്പെക്ഷൻ പാത്ത്, ഫയർ ലൈൻസ് എന്നിവ ഡിപ്പാർട്ടുമെന്റിന്റെ നിർദ്ദേശപ്രകാരം നിർമ്മിക്കേണ്ടതാണ്.

(18) പാട്ടക്കാരനും, ടിയാന്റെ ജോലിക്കാരും കേരളാ ഫോറസ്റ്റാക്ടിനും നിയമങ്ങൾക്കും വിധേയരായിരിക്കും.

(19) കാലാകാലങ്ങളിൽ വനം വകുപ്പ് ഉദ്യോഗസ്ഥൻ നൽകുന്ന നിർദ്ദേശങ്ങൾ കൃത്യമായി പാലിക്കേണ്ടതാണ്.

(20) വിശദമായ വ്യവസ്ഥകൾ പാട്ട ഉടമ്പടിയിൽ ഉണ്ടായിരിക്കുന്നതും ആ വ്യവസ്ഥകൾ, കർശനമായി പാലിക്കേണ്ടതുമാണ് വിശദമായ ഉടമ്പടി വ്യവസ്ഥകൾ ഈ ഓഫീസിൽ നിന്നും അറിയാവുന്നതാണ്.

(21) ലേലത്തിൽ പങ്കുചേരും മുമ്പ് ഈ പരസ്യത്തിലേയും, ഒപ്പു വയ്ക്കാനുള്ള ഉടമ്പടിയിലേയും വ്യവസ്ഥകൾ വ്യക്തമായി ഗ്രഹിച്ചിരിക്കേണ്ടതും, സമ്മതിച്ച് ഒപ്പു വയ്ക്കേണ്ടതും, അങ്ങനെ ഒപ്പു വച്ചാൽ ലേല വ്യവസ്ഥകളും ഉടമ്പടി വ്യവസ്ഥകളും ലേലക്കാരൻ സമ്മതിച്ചിരിക്കുന്നുവെന്ന് കണക്കാക്കുന്നതാണ്.

(22) താഴെ പട്ടികയിൽ പറയുന്ന സബ് കൂപ്പ് മരങ്ങൾ എല്ലാം മുറിച്ച് സ്ഥലം വൃത്തിയാക്കിയിട്ടുള്ളതാണ്. പാട്ടക്കാലാവധിക്കുള്ളിൽ കൂപ്പിനുള്ളിൽ യാതൊരു കത്തിക്കലും അനുവദിക്കുന്നതല്ല.

(23) കൂടുതൽ വിവരങ്ങൾ ഈ ഓഫീസിൽ നിന്നോ ബന്ധപ്പെട്ട റെയിഞ്ചാഫീസുകളിൽനിന്നോ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

(24) കൂടുതലായി എന്തെങ്കിലും നിബന്ധനകളോ ഉള്ളവയിൽ എന്തെങ്കിലും മാറ്റങ്ങളോ വേണമെന്നു തോന്നുന്നപക്ഷം ലേലസമയത്ത് പ്രഖ്യാപിക്കുകയോ, ഉടമ്പടി വ്യവസ്ഥയിൽ കൂട്ടിച്ചേർക്കുന്നതോ ആയിരിക്കും.

പട്ടിക എ

1. സൊസൈറ്റികളിൽ നിന്നും അപേക്ഷ ലഭിച്ചിരിക്കേണ്ട അവസാന തീയതി.—18-7-1984 പകൽ 5 മണി വരെ.
2. സൊസൈറ്റികൾക്ക് ബ്ലോക്കുകൾ അലോട്ടുചെയ്യുന്ന തീയതി.—19-7-1984 പകൽ 11 മണിക്ക്.
3. അലോട്ടു ചെയ്യാത്ത കൂപ്പുകളുടെ പരസ്യലേലം.—19-7-1984 പകൽ 3 മണിക്ക്.
4. നിരതദ്രവ്യം.—ഓരോ കൂപ്പിനും 500 രൂപ വീതം (പരസ്യ ലേലത്തിനു മാത്രം).
5. പാട്ടക്കാലാവധി.—ഉടമ്പടി തീയതി മുതൽ രണ്ടു വർഷം.
6. കൃഷി വിവരം.—ഒന്നാം വർഷം ഒരു വിള മരച്ചീനി, രണ്ടാം വർഷം ഒരു വിള മരച്ചീനി.
7. സെക്യൂരിറ്റി.—സൊസൈറ്റികൾക്ക് ഹെക്ടർ ഒന്നിന് 50 രൂപ വീതം, ലേലക്കാർക്ക് 100 രൂപ.

പട്ടിക ബി

| ക്രമ നമ്പർ | കൂപ്പുകളുടെ വിവരം | | ഉദ്ദേശ വിസ്തീർണ്ണം ഹെക്ടറിൽ |
|---|---|---|---|
| 1. | ആര്യങ്കാവ് റെയിഞ്ചിലെ 1088 (റ്റി. ഇ.) തേക്കു പ്ലാന്റേഷൻ സബ് കൂപ്പ് | III | 8 |
| 2. | ടി | IV | 8 |
| 3. | തെന്മല റെയിഞ്ച് 1980 ഈട്ടി പ്ലാന്റേഷൻ (പരാജയപ്പെട്ട സ്ഥലം) | ചുടൽ | 4 |

(2)

തൊണ്ടി ലേലപ്പരസ്യം

നമ്പർ സി. 4.3140/84. 1984 ജൂൺ 28.

താഴെ പട്ടികയിൽ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസ്സുകളിൽപ്പെട്ട തൊണ്ടിസാധനങ്ങൾ, ഉരുപ്പടികൾ, വിറക് മുതലായവ അതാതു റെയിഞ്ചുകളുടെ പേരിനെതിരെ കൊടുത്തിരിക്കുന്ന തീയതികളിൽ പകൽ മൂന്നു മണിക്ക് അതാതു റെയിഞ്ചാഫീസുകളിൽ വച്ചു തെന്മല ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗ

സ്ഥനോ സർക്കാർ ഡിപ്പോകളിലെ ലേല വ്യവസ്ഥകൾക്കും 10–4–1984-ലെ സർക്കാർ ഗസററിൽ വിവരിക്കുന്ന പ്രത്യേക തൊണ്ടി ലേലവ്യവസ്ഥകൾക്കും വിധേയമായി ലേലത്തിൽ വില്ക്കുന്നതാണ്.

പട്ടിക

| | ജൂലൈ | ആഗസ്ററ് | സെപ്ററംബർ |
|---|---|---|---|
| തെൻമല റെയിഞ്ച് | 24–7–84 | 21–8–84 | 25–9–84 |
| ആര്യങ്കാവ് റെയിഞ്ച് | 25–7–84 | 22–8–84 | 26–9–84 |
| അച്ചൻകോവിൽ, കല്ലാർ റെയിഞ്ചുകൾ | 26–7–84 | 23–8–84 | 27–9–84 |

നിരതദ്രവ്യം.—100 രൂപ.

ലേലം സ്ഥിരീകരിച്ച വിവരം അറിയിക്കുന്ന തിയതി മുതൽ 30 ദിവസത്തിനകം ബാക്കി തുകയും നിയമാനുസൃത വില്പന നികുതിയും ഒടുക്കി ലേലക്കാരൻ ഉല്പന്നങ്ങൾ നീക്കം ചെയ്യേണ്ടതാണ്.

കൂടുതൽ വിവരങ്ങൾക്ക് അതാതു റെയിഞ്ചാഫീസുകളിൽ അന്വേഷിക്കേണ്ടതാണ്.

കെ. ധർമ്മപാലൻ,
ഡെപ്യൂട്ടി കൺസർവേററർ ഓഫ് ഫോറസ്ററ്.

തെൻമല.

## PUNALUR DIVISION

കടമരത്തടി ലേലപ്പരസ്യം

പി സി. 2-5038/83. 1984 ജൂൺ 28.

ഈ ഡിവിഷനിൽപ്പെട്ട പത്തനാപുരം റെയിഞ്ചിൽ കടശ്ശേരി VI-ാം നമ്പർ കൂപ്പിൽ ബ്ലോക്ക് നമ്പർ 'ബി' യിൽ നിന്നും മേൽ ലാട്ടം വ്യവസ്ഥയിൽ ശേഖരിച്ചു വച്ചിരുന്നതും 13–10–1983-ലെ ഉടമ്പടി പ്രകാരം ശ്രീ. പി. എസ്. സുലൈമാൻ, വയലിറമ്പു പടിഞ്ഞാറേതിൽ, ഇടത്തറ, കലഞ്ഞൂർ എന്നയാൾ പണമടയ്ക്കാതെ വീഴ്ച വരുത്തിയിട്ടുള്ളതും ആയ 323 കഷണം 65.307 ക്യൂ മീ. കടമരത്തടി ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 15–2–1984-ന് ലേലത്തിൽ വിററിട്ടുള്ളതും ആയത് എം. എം. ബഷീർ, മുള്ളുകാലപുരയിടം, പാതിരിക്കൽ, പത്തനാപുരം എന്നയാൾ ലേലം വിളിക്കെട്ടിട്ടുള്ളതുമാണ്. ടിയാൻ തക്ക സമയത്തു ബാക്കി ലേലത്തുക അടയ്ക്കാതിരിന്നിട്ടുള്ളതും, ആയതുകൊണ്ട് ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 30–7–1984-ന് പകൽ 11 മണിക്ക് 15–3–1983-ലെ കേരളാ ഗവൺമെൻറ് ഗസററ്, ഫോറസ്ററ് ഷീററ് 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം സർക്കിൾ കൺസർവേററർ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾക്ക് വിധേയമായി പുനലൂർ ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് പത്തനാപുരം റെയിഞ്ചാഫീസിലോ ഈ ആഫീസിലോ ആഫീസ് സമയങ്ങളിൽ അന്വേഷിക്കുക.

E.M.D.—രൂപ 1000.

റെയിഞ്ച്.—പത്തനാപുരം.

വിൽക്കുന്ന തടിയുടെ വിവരം:—ഇരുൾ 323 × 65.307 ക്യൂ മീററർ.

ലേലസ്ഥലം.—കടശ്ശേരി കൂപ്പു നമ്പർ VI ബ്ലോക്ക് നമ്പർ 'ബി' യ്ക്കകം.

തീയതിയും സമയവും.—30–7–1984 പകൽ 11 മണി.

കെ. കെ. ശ്രീവാസ്തവ,
ഡിവിഷണൽ ഫോറസ്ററാഫീസർ

പുനലൂർ.

## RANNI DIVISION

തേക്കുകഴ പുനർ ലേലപ്പരസ്യം

എ 2–3372/84. 1984 ജൂൺ 29.

ഈ ഡിവിഷനിൽ വടശ്ശേരിക്കര റെയിഞ്ചിൽപ്പെട്ട ചെത്തോ 1936, 37, 38 എന്നി തേക്കു തോട്ടങ്ങളിൽ നിന്നും ഇടവെട്ടി ശേഖരിച്ച് 1–2–1984-ൽ വിററിട്ടുള്ളതും എന്നാൽ ലേല നിബന്ധനകളനുസരിച്ച് ബാക്കി തുകയും വില്പന നികുതിയും ഒടുക്കി നീക്കം ചെയ്യാതെ പ്രസ്തുത തോട്ടങ്ങളിൽ കിടക്കുന്നതുമായ താഴെ പട്ടികയിൽ വിവരിക്കുന്ന തേക്കുകഴകൾ അതാത് തോട്ടങ്ങളിൽ വച്ച് 20-3-1984-ലെ കേരളാ ഗവൺമെൻറ് ഗസററിൽ 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം മേഖലാ വനം കൺസർവേററർ പരസ്യപ്പെടുത്തിയിട്ടുള്ള ലേല വ്യവസ്ഥകൾക്കു വിധേയമായി 9–8–1984-നു പകൽ 11 മണിക്ക് റാന്നി ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ചിട്ടുള്ള വീഴ്ചക്കാരനായ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേലദിവസം പൊതു ഒഴിവായി പ്രഖ്യാപിക്കപ്പെടുന്നപക്ഷം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തുതന്നെ ലേലം നടത്തുന്നതാണ്.

നിരതദ്രവ്യം—1000 രൂപ.

പട്ടിക

| വീഴ്ചക്കാരനായ ലേലക്കാരന്റെ പേരു വിവരം | ലോട്ടു നമ്പർ | കഴകളുടെ ഇനവും | എണ്ണവും |
|---|---|---|---|
| ജോസു കുരുവിള, ഫർണിച്ചർ മാർട്ട്, വടശ്ശേരിക്കര. | 45/83 | ക്ലാസ് III | 206 |
| | 60/83 | ,, | 216 |
| | 66/83 | ,, | 167 |
| | 67/83 | ,, | 86 |
| | 180/83 | ,, | 3 |
| | 182/83 | ,, | 8 |
| | 183/83 | ,, | 7 |
| | 184/83 | ,, | 21 |
| | 185/83 | ,, IV | 217 |

കൂടുതൽ വിവരങ്ങൾക്ക് 20–3–1984-ലെ ഗസററു പരസ്യം നോക്കുകയോ വടശ്ശേരിക്കര റെയിഞ്ചാഫീസിൽ നേരിട്ടന്വേഷിക്കുകയോ ചെയ്യുക.

ററി. എം. മനോഹരൻ,
ഡിവിഷണൽ ഫോറസ്ററാഫീസർ.

റാന്നി.

## MALAYATTOOR DIVISION

കൃഷികൂപ്പു ലേലപ്പരസ്യം

നമ്പർ എൽ.സി. 1–3695/82. 1984 ജൂൺ 27.

ഈ ഡിവിഷനിൽപ്പെട്ട കുട്ടംപുഴ റെയിഞ്ചിലെ താഴെ പട്ടികയിൽ പറയുന്ന കൂപ്പുകളിൽ ടാങ്കിയ വ്യവസ്ഥപ്രകാരം ഒരു വർഷത്തേക്കു ഒരു വിള ഇഞ്ചിയോ ഒരു വിള കപ്പയോ കൃഷി ചെയ്യുന്നതിനുള്ള അവകാശം 30–7–1984-ൽ പകൽ 3 മണിക്ക് ഈ ഓഫീസിൽ വച്ച് മലയാററൂർ ജില്ലാ വനപാലകനോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. 23–6–1978-ലെ കേരള ഗസററിൽ 168 മുതൽ 171 വരെയുള്ള പേജുകളിലും 23–2–1982-ലെ കേരളാ ഗസററിൽ 79, 80 പേജുകളിലും പരസ്യപ്പെടുത്തിയ നിബന്ധനകൾ ഈ ലേലത്തിന് ബാധകമായിരിക്കും. ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ അവരുടെ ശരിയായ മേൽവിലാസവും വ്യക്തിത്വവും തെളിയിക്കുന്നതിന് ബന്ധപ്പെട്ട വില്ലേജാഫീസറുടെയോ പഞ്ചായത്തു പ്രസിഡൻറിന്റെയോ സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്.

മേൽപറഞ്ഞ രീതിയിലുള്ള സർട്ടിഫിക്കറ്റ് ഹാജരാക്കാത്തവരെ ലേലത്തിൽ പങ്കെടുക്കാൻ അനുവദിക്കുന്നതല്ല. ലേലദിവസം ഒരു പൊതു ഒഴിവുദിവസമായി വന്നാൽ ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്ത് നടത്തുന്നതാണ്. നിരതദ്രവ്യം ഓരോ കൂപ്പിനും 1000 (ആയിരം) രൂപ.

പട്ടിക

| റെയിഞ്ച് | കൂപ്പിന്റെ പേര് | സബ് കൂപ്പ് നമ്പർ | വിസ്തീർണ്ണം |
|---|---|---|---|
| കുട്ടംപുഴ റെയിഞ്ച് | കെ. വി. എഫ്. എസ്. കൂപ്പ് 7 | 8 | 12 ഹെ. |
| | ടി | 11 | 12 ,, |

കാലാവധി—ഉടമ്പടി തിയതി മുതൽ 1 വർഷം.

കൂടുതൽ വിവരങ്ങൾ ഈ ഓഫീസിൽനിന്നോ കുട്ടംപുഴ റെയിഞ്ചോഫീസിൽ നിന്നോ അറിയാവുന്നതാണ്.

കുറിപ്പ്:—2-ാം നമ്പരായി കാണിച്ച് 11-ാം സബ് കൂപ്പിന്റെ ലേലം ശ്രീ. പി. ഒ. ആന്റണി, 'പാടശ്ശേരി വീട്', നിലീശ്വരം എന്നയാളുടെ നഷ്ടോത്തരവാദിത്വത്തിൽ ആണ്.

മലയാറ്റൂർ.

വി. കെ. രാമചന്ദ്രൻ,
ജില്ലാ വനപാലകൻ.

## KOTHAMANGALAM DIVISION

തൊണ്ടി ലേലപ്പരസ്യം

No. T. A. 1-5014/83. 1984 ജൂൺ 5.

1. കോതമംഗലം ഡിവിഷനിൽപെട്ട താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ കേസുകളിൽ പിടിക്കപ്പെട്ട തൊണ്ടി സാധനങ്ങൾ അതാതു റെയിഞ്ചാഫീസിൽ വെച്ച് അതാതിനുനേരെ കാണിച്ചിരിക്കുന്ന തിയതികളിൽ രാവിലെ കൃത്യം 11 മണിക്ക് താഴെ വിവരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. നിർദ്ദിഷ്ട ദിവസം ഒരു പൊതു ഒഴിവു ദിവസമായി വരുന്ന പക്ഷം അടുത്ത പ്രവർത്തിദിവസം നിശ്ചിതസമയത്ത് ലേലം നടത്തുന്നതായിരിക്കും.

2. കേസുകളിൽ ഉൾപ്പെട്ടിട്ടുള്ള എക്സ്പോർട്ട് ഇനത്തിൽപ്പെട്ട തേക്ക്, ആഞ്ഞിലിത്തടികളും ലേലത്തിൽ ഉൾപ്പെടുത്തുന്നതാണ്.

3. താഴെ പറയുന്ന പ്രത്യേക വ്യവസ്ഥകൾക്ക് പുറമേ സർക്കാർ തടി ഡിപ്പോകളിൽ നിലവിലുള്ള മററു വ്യവസ്ഥകളും ഈ ലേലത്തിന് ബാധകമായിരിക്കും.

4. ലേലത്തിൽ ചേരുവാൻ ആഗ്രഹിക്കുന്നവർ 100 (നൂറു) രൂപ നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതാണ്. ലേലത്തിൽ വിളിച്ചിട്ടുള്ള തൊണ്ടിത്തടികളുടെ വില 500 രൂപയിൽ കവിയുന്നില്ല എങ്കിൽ നിരതദ്രവ്യം ഉൾപ്പെടെ മുഴുവൻതുകയും ലേലം കഴിഞ്ഞാലുടൻ കെട്ടിവയ്ക്കേണ്ടതാണ്. മുഴുവൻ തുക 500 രൂപയിൽ കവിയുകയാണെങ്കിൽ 500 രൂപയോ ലേല സംഖ്യയുടെ മൂന്നിലൊന്നോ ഇതിൽ ഏതാണ് കൂടുതൽ ആയത് ലേലം കഴിഞ്ഞാലുടൻ കെട്ടിവയ്ക്കേണ്ടതാണ്. ബാക്കി സംഖ്യ ലേലം സ്ഥിരപ്പെടുത്തിയതായി അറിയിക്കുന്ന തിയതിമുതൽ 30 ദിവസത്തിനകം അടയ്ക്കേണ്ടതും, അങ്ങിനെ അടയ്ക്കാതിരുന്നാൽ 15 ദിവസം കൂടി 12 ശതമാനം പലിശയോടുകൂടി അടയ്ക്കാൻ അനുവാദം തരുന്നതുമാകുന്നു. അതിനുശേഷം ലേലത്തുക അടയ്ക്കുവാനുള്ള കാലാവധി യാതൊരു കാരണവശാലും നീട്ടികൊടുക്കുന്നതല്ല. ലേലത്തുക ടി കാലാവധിക്കുള്ളിൽ അടയ്ക്കാതിരുന്നാൽ ലേലം റദ്ദു ചെയ്യുന്നതും, ലേലക്കാരൻ അടച്ചിട്ടുള്ള തുക സർക്കാരിലേയ്ക്ക് മുതൽ കൂട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൻ മേൽ പുനർലേലം ചെയ്തു വിൽക്കുന്നതുമാണ്. അപ്രകാരം ലേലം ചെയ്തു വിൽക്കുമ്പോൾ നഷ്ടം ഉണ്ടായാൽ അത് നിലവിലുള്ള വ്യവസ്ഥകൾക്കു വിധേയമായി മുൻലേലക്കാരനിൽ നിന്നും ഈടാക്കുന്നതും ലാഭമായിരുന്നാൽ ആയതിന് ടിയാന് യാതൊരു അവകാശവും ഇല്ലാത്തതുമാകുന്നു.

5. ലേലത്തിൽ കൊള്ളുന്ന സാധനങ്ങൾ ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തിയതി മുതൽ 30 ദിവസത്തിനകം സാധനങ്ങളുടെ മുഴുവൻ തുകയും വിൽപ്പനനികുതിയും അടച്ച് നിയമപ്രകാരമുള്ള പാസ് വാങ്ങി നീക്കംചെയ്യേണ്ടതാണ്. ഇപ്രകാരം പണം അടച്ച് സാധനങ്ങൾ നീക്കം ചെയ്യാതിരുന്നാൽ നിയമപ്രകാരമുള്ള വാടക ഈടാക്കിക്കൊണ്ട് ലേലം സ്ഥിരപ്പെടുത്തിയതായി അറിയിക്കുന്ന തിയതി മുതൽ രണ്ടു മാസത്തിനകമുള്ള അവധികൂടി അനുവദിക്കുന്നതാണ്. ടി സമയത്തിനുള്ളിൽ സാധനങ്ങൾ നഷ്ടപ്പെട്ടുപോവുകയോ ഗുണക്കുറവുണ്ടാവുകയോ, നശിച്ചുപോവുകയോ ചെയ്താൽ ആയതിനു സർക്കാർ ഒരിക്കലും ഉത്തരവാദിയായിരിക്കുകയില്ല. പാസിന്റെ കാലാവധി നീട്ടുവാനുള്ള അപേക്ഷ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

6. സാധനങ്ങൾ നീക്കം ചെയ്യുന്നതിനുമുമ്പ് നിയമപ്രകാരമുള്ള വിൽപ്പനനികുതി അടയ്ക്കേണ്ടതാണ്.

7. കോടതി ഉത്തരവു വാങ്ങി ലേലം ചെയ്യുന്ന തടികൾക്ക് മുഴുവൻ ലേലസംഖ്യയും ലേല ദിവസം തന്നെ കെട്ടി വയ്ക്കേണ്ടതാകുന്നു.

ലേലത്തിനു മുൻപു തന്നെ ലേലത്തിലുൾപ്പെടുത്തിയിട്ടുള്ള തടികൾ, ഉരുപ്പടികൾ, മുതലായവയുടെ അളവുകൾ ഗുണം, തരം, മുതലായവ ലേലക്കാരൻ നോക്കി ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാകുന്നു. ലേലത്തിനുശേഷം ഉന്നയിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

പട്ടിക

| റെയിഞ്ചിന്റെപേര് | ലേലത്തീയതി 1984 | | |
|---|---|---|---|
| | ജൂലൈ | ആഗസ്റ്റ് | സെപ്റ്റമ്പർ |
| മുള്ളരിങ്ങാട് | 27 | 27 | 25 |
| കാളിയാർ | 25 | 24 | 26 |
| കോതമംഗലം | 26 | 28 | 27 |
| തൊടുപുഴ | 23 | 29 | 28 |

കോതമംഗലം.

എൻ. വി സുബ്രഹ്മണ്യം,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## CHALAKUDY DIVISION

കൃഷി ലേലപ്പരസ്യം

സി. സി. 5-2468/84. 1984 ജൂൺ 25.

ഈ ഡിവിഷനിൽപ്പെട്ടതും പാലപ്പിള്ളി റെയിഞ്ചിൽ 1968 വെള്ളപ്പൊക്കത്തിലേയ്ക്കും ചിമ്മിനി ഡാം പ്രോജക്റ്റ് പ്രദേശത്തിൽ ക്ലിയർ ചെയ്ത

സപ്പ്ളിമെൻററി ഷെഡ്യൂളായി താഴെ പട്ടികയിൽ വിവരിക്കുന്നതുമായ സ്ഥലത്ത് രണ്ടു വർഷത്തേയ്ക്ക് ഒരുവിള കൃഷി ചെയ്യുന്നതിനുള്ള അവകാശം 1984 ജൂലൈ മാസം 30-ാം തിയതി പകൽ 3 മണിക്ക് ചാലക്കുടി ഡിവിഷണൽ ഫോറസ്ററാഫീസിൽ വെച്ച് ചാലക്കുടി ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ കേരളാ ഗവൺമെൻറിനുവേണ്ടി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. സഹകരണസംഘങ്ങളിൽ നിന്നും അപേക്ഷ സ്വീകരിക്കുവാൻ നിശ്ചയിക്കുന്ന ദിവസമോ ലേല ദിവസമോ അവധിയായി വന്നാൽ അതിന്റെ അടുത്ത പ്രവൃത്തിദിവസം നിശ്ചിതസമയത്തും സ്ഥലത്തും അപേക്ഷകൾ സ്വീകരിക്കുന്നതും ലേലം നടത്തുന്നതുമാണ്.

അർഹതയുള്ള സൊസൈററികൾക്ക് അതിനായി രൂപീകരിക്കുന്ന കമ്മിററി അലോട്ടുചെയ്യുന്നതും അപ്രകാരം അലോട്ടുചെയ്യാതെ വന്നാൽ ലേലം ചെയ്യുന്നതുമാണ്.

## സൊസൈററികൾക്ക് അലോട്ടുമെൻറിനുള്ള പ്രത്യേക വ്യവസ്ഥകൾ

1. കൃഷി ചെയ്യുന്നതിനുള്ള അവകാശം അനുവദിച്ചുകിട്ടണമെന്ന് താൽപ്പര്യമുള്ളവരും 25-3-1975-ലെ ജി. ഒ. (എം. എസ്.) 109/75/ഏ. ഡി. 19-5-75-ലെ ജി. ഒ. (എം. എസ്.) 162/75/ഏ. ഡി. 11-2-1980-ലെ ജി. ഒ. (എം. എസ്.) 40/80 ഏ. ഡി. എന്നീ ഗവൺമെൻറ് ഉത്തരവുകളിൽ പ്രതിപാദിക്കുന്നവയും പ്രവർത്തനക്ഷമങ്ങളും 100 ശതമാനം ഹരിജനഗിരിജന അംഗത്വമുള്ളവയുമായ സഹകരണസംഘങ്ങൾക്ക് നിശ്ചിത ഫോറത്തിൽ ആസ്തി സർട്ടിഫിക്കററുസഹിതം ഉള്ള അപേക്ഷകൾ 25-7-1984 പകൽ 4 മണിക്കു മുൻപ് ഈ ആഫീസിൽ എത്തിച്ചിരിക്കണം.

2. സഹകരണസംഘങ്ങൾക്ക് ഡിപ്പാർട്ടുമെൻറ് നിശ്ചയിച്ചിരിക്കുന്ന നിശ്ചിത നിരക്കിന് അതിനായി സംഘടിപ്പിക്കുന്ന കമ്മിററി അലോട്ടുചെയ്യുന്നതും. എന്നാൽ ഒരു കൂപ്പിന് ഒന്നിലധികം സംഘങ്ങൾ അപേക്ഷകരായി വരുന്നപക്ഷം പ്രസ്തുത കൂപ്പുകൾ അങ്ങനെയുള്ള അപേക്ഷകരെ മാത്രം പങ്കെടുപ്പിച്ചുകൊണ്ട് ലേലം ചെയ്യുന്നതും കൂടുതൽ നിരക്കിനു വിളിക്കുന്ന സംഘത്തിന്റെ പേരിൽ ലേലം ഉറപ്പിക്കുന്നതുമാണ്. ലേലത്തിൽ പങ്കെടുക്കുവാൻ ബന്ധപ്പെട്ട സംഘങ്ങളുടെ പ്രതിനിധികൾ അധികാരപത്രം സഹിതം സ്ഥലത്ത് ഹാജരാകേണ്ടതാണ്.

3. നിലവിലുള്ള കല്പനകൾക്കു വിധേയമായി ഡിപ്പാർട്ടുമെൻറിൽനിന്നും നിശ്ചയിക്കുന്ന പാട്ടനിരക്ക് അടയ്ക്കേണ്ടതാണ്.

4. അലോട്ടുചെയ്തു കിട്ടുന്ന കൂപ്പിന്റെ ആകെ പാട്ടസംഖ്യക്കു ഉതകുന്ന തരത്തിലുള്ളതും അലോട്ടുമെൻറിന് 3 മാസത്തിനകം ലഭിച്ചിട്ടുള്ളതുമായ അസ്സൽ സോൾവൻസി സർട്ടിഫിക്കററ് സൊസൈററികൾ പ്രവർത്തിക്കുന്ന ജില്ലയിലെ ഡെപ്യൂട്ടി രജിസ്ട്രാറിൽ നിന്നും ഹാജരാക്കേണ്ടതാണ്.

5. അലോട്ടുമെൻറു ദിവസം സൊസൈററികളുടെ ആധികാരികമായി ചുമതലപ്പെട്ട ആളുകൾ ഈ ആഫീസിൽ ഹാജരായിരിക്കേണ്ടതാണ്.

6. അലോട്ടുചെയ്തു കിട്ടുന്ന കൂപ്പുകളുടെ പാട്ടത്തുകയുടെ 1/3 സംഖ്യ അലോട്ടുമെൻറ് കഴിഞ്ഞാലുടൻ തന്നെ കെട്ടിവയ്ക്കേണ്ടതാണ്. ആയതിനു വീഴ്ച വരുത്തിയാൽ പ്രസ്തുത കൂപ്പുകൾ പരസ്യ ലേലത്തിൽ ഉൾപ്പെടുത്തുന്നതായിരിക്കും. ലേലത്തിനു ശേഷം വരുന്ന പിൽക്കാല ഓഫറുകളോ ഹർജികളോ സാധാരണ നിലയിൽ പരിഗണിക്കുന്നതല്ല.

7. അലോട്ടുമെൻറു കഴിഞ്ഞാൽ ഡിപ്പാർട്ടുമെൻറിൽ നിന്നും അറിയിപ്പുകിട്ടുന്നതനുസരിച്ച് നിർദ്ദിഷ്ട തിയതിയ്ക്കു മുൻപായി സെക്യൂരിററി അടച്ച് ഉടമ്പടി വയ്ക്കേണ്ടതാണ്. ആയതിന് സംഘം പ്രസിഡൻറിനേയോ സെക്രട്ടറിയേയോ ചുമതലപ്പെടുത്തേണ്ടതും ടി പ്രമേയത്തിന്റെ പകർപ്പ് ജില്ലാവനപാലകന് ഉടമ്പടി വയ്ക്കുന്നതിനുമുൻപായി ഏൽപ്പിക്കേണ്ടതുമാണ്. കൂടാതെ പ്രസിഡൻറിന്റെയും സെക്രട്ടറിയുടെയും കൈയൊപ്പ് ബന്ധപ്പെട്ട സഹകരണസംഘം ഡെപ്യൂട്ടി രജിസ്ട്രാർ സാക്ഷ്യപ്പെടുത്തി ഉടമ്പടി വയ്ക്കുന്ന ദിവസം ഹാജരാക്കേണ്ടതുമാണ്.

8. മുകളിൽ പറയുന്ന പ്രകാരം ഉടമ്പടി വയ്ക്കുവാൻ വീഴ്ച വരുത്തിയാൽ ചാലക്കുടി ജില്ലാവനപാലകന് യുക്തമെന്നു തോന്നുന്നദിവസം ബന്ധപ്പെട്ട കൂപ്പ് വീഴ്ചക്കാരായ സംഘത്തിന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതും ലേലത്തിൽ സംഘത്തിന് അനുവദിച്ച നിരക്കിൽ പാട്ടം ലഭിച്ചില്ലെങ്കിൽ കുറവു വരുന്ന തുകയും ലേല ചെലവും സംഘത്തിൽ നിന്നും റവന്യൂ റിക്കവറി ഉൾപ്പെടെയുള്ള നടപടികളിൽ കൂടി ഈടാക്കുന്നതും സംഘത്തിനെ ബ്ലാക്ക് ലിസ്ററ് ചെയ്യുന്നതുമായിരിക്കും. ലേലത്തിൽ കൂടുതൽ സംഖ്യ കിട്ടിയാൽ ആയതിന് സംഘത്തിന് യാതൊരവകാശവും ഉണ്ടായിരിക്കുന്നതല്ല.

9. പാട്ടത്തിനെടുത്ത ബ്ലോക്കുകൾ സംഘം കൃഷിക്കായി സ്വകാര്യ വ്യക്തികളെ ഏൽപ്പിക്കുവാനോ അംഗങ്ങൾക്കിടയിൽ വീതിച്ചുകൊടുക്കുവാനോ അനുവദിക്കുന്നതല്ല. പ്രസ്തുത സ്ഥലം മുഴുവനായും സംഘം നേരിട്ടു കൃഷി ചെയ്യേണ്ടതാണ്. ആയതിന്റെ തെളിവിലേയ്ക്ക് സംഘത്തിന്റെ നാൾവഴി കണക്കു ബുക്കുകൾ ബന്ധപ്പെട്ട റെയിഞ്ചാഫീസറുടെ പരിശോധനയ്ക്ക് വിധേയമാക്കേണ്ടതാണ്. ഇതിനു വീഴ്ച വരുത്തിയാൽ പാട്ടം റദ്ദു ചെയ്യുന്നതും സ്ഥലം കൃഷിയുൾപ്പെടെ തിരികെ എടുക്കുന്നതും ആയതിന് സംഘത്തിന് യാതൊരു അവകാശമോ നഷ്ടപരിഹാരത്തിനോ അർഹതയില്ലാത്തതും ആകുന്നു.

## പൊതുലേല വ്യവസ്ഥകൾ

1. പരസ്യലേലത്തിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നവർ തങ്ങളുടെ വില്ലേജാഫീസറിൽ നിന്നോ പഞ്ചായത്ത് പ്രസിഡൻറിൽ നിന്നോ തങ്ങളുടെ ശരിയായ മേൽവിലാസവും താൻ ഇന്നയാളെന്ന് സാക്ഷ്യപ്പെടുത്തുന്ന സർട്ടിഫിക്കററ് (ഐഡൻറിററി സർട്ടിഫിക്കററ്) ഹാജരാക്കേണ്ടതാണ്.

2. ലേലത്തിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നവർ റെയിഞ്ചാഫീസറുടെ അനുവാദത്തോടെ കൂപ്പുകൾ കാലേകൂട്ടി പരിശോധിച്ച് അവയുടെ നൽപ്പുതിരിപ്പുകൾ ശരിയ്ക്കും മനസ്സിലാക്കേണ്ടതാണ്. ആയതിനാൽ ലേലത്തിനുശേഷം യാതൊരു ആക്ഷേപങ്ങളും ഉന്നയിക്കാൻ ലേലക്കാരന് അവകാശം ഉണ്ടായിരിക്കുന്നതല്ല.

3. ലേലം നടത്തുന്ന ആഫീസർക്ക് പ്രത്യേകം കാരണമൊന്നും കാണിക്കാതെ ഏതെങ്കിലും കൂപ്പ് ലേലത്തിൽ നിന്ന് ഒഴിവാക്കുവാനോ ഏതെങ്കിലും വ്യക്തിയിൽ നിന്ന് നിരതദ്രവ്യം സ്വീകരിക്കാതിരിക്കാനോ ഉള്ള അധികാരം ഉണ്ടായിരിക്കും.

4. ഓരോ ബ്ലോക്കും പ്രത്യേകമായി മൊത്തം പാട്ടസംഖ്യക്ക് ലേലം ചെയ്യുന്നതാണ്. ലേലത്തുക കൂട്ടുന്നത് ഏററവും കുറഞ്ഞത് 10 രൂപ ക്രമത്തിലായിരിക്കണം.

5. കൂടുതൽ തുകയ്ക്കു വിളിക്കുന്ന ലേലക്കാരന്റെ സ്വഭാവം, സാമ്പത്തികനില എന്നിവ ലേലം ഉറപ്പിക്കാൻ അധികാരമുള്ള ഓഫീസർക്ക് തൃപ്തികരമാണെങ്കിൽ ലേലം അയാളുടെ പേരിൽ ഉറപ്പിക്കുന്നതാണ്.

6. ലേലത്തുകയുടെ 1/3 സംഖ്യ ലേലം കഴിഞ്ഞാലുടൻ തന്നെയും അടുത്ത 1/3 1984 സെപ്റ്റംബർ 30-നകമോ ആദ്യ കൃഷിയുടെ വിളവെടുപ്പോ ഏത് ആദ്യം വരുന്നുവോ അതിനകവും, ബാക്കി 1/3 സംഖ്യ പാട്ട കാലാവധിയോ രണ്ടാംവർഷത്തെ വിളവെടുപ്പോ 1986 മാർച്ച് 31-നകമോ ഏത് ആദ്യം വരുന്നുവോ അതിനകം അടച്ചിരിക്കേണ്ടതാണ്. വിജയിക്കാത്ത ലേലക്കാരന്റെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കി കൊടുക്കുന്നതും വിജയിയായ ലേലക്കാരന്റെ നിരതദ്രവ്യം ആദ്യത്തെ 1/3 പാട്ടസംഖ്യയിൽ വക കൊള്ളിക്കുന്നതുമാണ്. ലേലത്തുക 500 രൂപയിൽ കുറവായിരുന്നാൽ മുഴുവൻ തുകയും 500 രൂപയിൽ കൂടുതലായിരുന്നാൽ 500 രൂപയോ 1/3 തുകയോ ഇതിൽ കൂടുതലായ തുക ലേലം കഴിഞ്ഞാലുടൻ അടയ്ക്കേണ്ടതാകുന്നു.

7. തവണകൾ അടയ്ക്കാൻ താമസിച്ചാലുള്ള പിഴകൾ പാട്ടത്തുകയുടെ ഒന്നാം തവണ ലേലം കഴിഞ്ഞാലുടനെ ഒടുക്കിയില്ലെങ്കിൽ നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടി ലേലം വിളിച്ചിട്ടുള്ള കൂപ്പ് താഴെ 8-ാം ഖണ്ഡികയിൽ പറയുന്ന നിബന്ധനകൾക്കു വിധേയമായി വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതാണ്. ബാക്കി പാട്ടത്തുക നിശ്ചിത സമയത്ത് അടച്ചില്ലെങ്കിൽ അടയ്ക്കേണ്ട തീയതിമുതൽ രണ്ടു മാസത്തേയ്ക്ക് 12 ശതമാനം പലിശ ചുമത്തി ചാലക്കുടി ഡിവിഷണൽ ഫോറസ്റ്റാഫീസർ തുക അടയ്ക്കാൻ സമയം അനുവദിക്കുന്നതാണ്. വീണ്ടും താമസിച്ചാൽ 12 ശതമാനം പലിശ ചുമത്തി തൃശ്ശൂർ കൺസർവേറ്റർക്ക് പാട്ട കാലാവധിവരെ അവധി അനുവദിക്കാവുന്നതാണ്. പാട്ടം ഒടുക്കാൻ വീണ്ടും കാലാവധി ആവശ്യമായി വന്നാൽ നീട്ടിക്കൊടുക്കുന്ന കാലാവധിക്കുള്ളിൽ ചീഫ് കൺസർവേറ്റർക്ക് യുക്തമെന്നു തോന്നുന്ന പക്ഷം 12 ശതമാനം പലിശ ചുമത്തി അവധി അനുവദിക്കാവുന്നതാണ്. എന്നാൽ പരമാവധി അനുവദനീയമായ അവധിക്കുശേഷവും ബാക്കി പാട്ടത്തുക അടയ്ക്കുവാൻ വീഴ്ചവരുത്തിയാൽ ഉടമ്പടി റദ്ദു ചെയ്ത് വിളയും സെക്യൂരിറ്റിയും പാട്ടക്കാരൻ അതുവരെ ഒടുക്കിയിട്ടുള്ള എല്ലാ തുകയും കണ്ടുകെട്ടി താഴെ 8-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന നിബന്ധനകൾക്കു വിധേയമായി വിളയോ സ്ഥലമോ രണ്ടും കൂടിയോ വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലംചെയ്യുന്നതാണ്.

8. വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്തിൽ കണ്ടുകെട്ടിയ വിളയുടെ ലേലമോ കൃഷിസ്ഥലത്തിന്റെ ലേലമോ രണ്ടും കൂടിയോ ചെയ്യുമ്പോൾ എല്ലാ തുകകളും പരസ്യച്ചെലവും കിട്ടിയില്ലെങ്കിൽ കുറവു വന്നത് വീഴ്ചക്കാരന്റെ പക്കൽ നിന്നും റവന്യൂ റിക്കവറി ഉൾപ്പെടെയുള്ള നടപടികൾ മുഖാന്തിരം ഈടാക്കുന്നതാണ്. മറിച്ച് ലേലത്തിൽ ഏതെങ്കിലും ലാഭമുണ്ടായാൽ ആയതിന് വീഴ്ചക്കാരന് യാതൊരു അവകാശവും ഇല്ലാത്തതും ആകുന്നു. കൂടാതെ ലേലക്കാരനെ താൽക്കാലികമായോ സ്ഥിരമായോ ബ്ലാക്ക് ലിസ്റ്റ് ചെയ്യുവാനും ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അധികാരമുണ്ടായിരിക്കും. ടി പുനർലേലത്തിൽ വീഴ്ചക്കാരന് പങ്കെടുക്കുവാൻ പാടില്ലാത്തതും ആകുന്നു. വിളകൾ കണ്ടുകെട്ടുന്നതിലോ പുനർലേലം ചെയ്യുന്നതിലോ വച്ച് ലേലക്കാരന് യാതൊരു നഷ്ടപരിഹാരത്തിനും അർഹതയില്ലാത്തതും ആണ്.

## എഗ്രിമെന്റ്

9. വിജയിയാകുന്ന ലേലക്കാരൻ ലേലം സ്ഥിരപ്പെടുത്തിയ തീയതി മുതൽ 15 ദിവസത്തിനകം ചാലക്കുടി ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് പ്ലെഡ്ജ് ചെയ്ത ട്രഷറി സേവിംഗ്സ് ബാങ്ക് അക്കൗണ്ടായി സെക്യൂരിറ്റി തുക കെട്ടിവച്ച് 5 രൂപ മുദ്രപത്രത്തിൽ നിർദ്ദിഷ്ട രീതിയിൽ ഉടമ്പടി വയ്ക്കേണ്ടതാണ്. സെക്യൂരിറ്റി കെട്ടുന്നതിന് താമസം വരുത്തിയാൽ 12 ശതമാനം പലിശ ഈടാക്കിക്കൊണ്ട് 15 ദിവസവും 24 ശതമാനം പലിശ ഈടാക്കിക്കൊണ്ട് അടുത്ത 15 ദിവസവും ഡിവിഷണൽ ഫോറസ്റ്റാഫീർ അനുവദിക്കുന്നതാണ്. വീണ്ടും താമസം വരുത്തിയാൽ 24 ശതമാനം പലിശ ഈടാക്കിക്കൊണ്ട് തൃശ്ശൂർ കൺസർവേറ്റർക്ക് യുക്തമെന്നു തോന്നിയാൽ പരമാവധി 30 ദിവസത്തെ അവധി കൂടി അനുവദിക്കാവുന്നതാണ്. ടി സമയപരിധിക്കുള്ളിൽ സെക്യൂരിറ്റി അടച്ച് ഉടമ്പടി വയ്ക്കുന്നതിന് വീഴ്ച വരുത്തിയാൽ ലേലം റദ്ദു ചെയ്യുന്നതും ലേലക്കാരൻ കെട്ടിവച്ചിട്ടുള്ള തുക സർക്കാരിലേയ്ക്ക് മുതൽ കൂട്ടുന്നതും കൂടാതെ കൂപ്പ് ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ മുകളിൽ 9-ാം ഖണ്ഡികയിൽ പറയുന്ന പ്രകാരം പുനർ ലേലം ചെയ്യുന്നതുമാണ്. സെക്യൂരിറ്റി കെട്ടിയശേഷം ഉടമ്പടി വെയ്ക്കുവാൻ താമസിച്ചാൽ സെക്യൂരിറ്റി അടച്ചദിവസം മുതൽ ഉടമ്പടിവയ്ക്കുന്ന ദിവസം വരെ ദിവസം ഒരു രൂപ വീതം പിഴ ഈടാക്കി പരമാവധി 30 ദിവസം വരെ ഉടമ്പടി വയ്ക്കാൻ സമയം അനുവദിക്കുന്നതാണ്. ഇപ്രകാരം അനുവദിച്ച കാലയളവിനുള്ളിൽ ഉടമ്പടിവെയ്ക്കുവാൻ വീഴ്ച വരുത്തിയാൽ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കൂപ്പ് പുനർ ലേലം ചെയ്യുന്നതും ആയിരിക്കും. നിയമാനുസൃതമുള്ള ഉടമ്പടി വെച്ചതിനുശേഷം മാത്രമേ കൂപ്പിൽ പ്രവേശിക്കുവാൻ ലേലക്കാരനെ അനുവദിക്കുകയുള്ളു.

10. പാട്ടക്കാലാവധിക്കുള്ളിൽ പാകമായി നീക്കം ചെയ്യാൻ കഴിയാത്ത വിളയിറക്കുവാൻ അനുവദിക്കുന്നതല്ല, പാട്ടക്കാലാവധി തീരുന്നതോടെ പാട്ടക്കാരൻ കൂപ്പ് വിട്ടൊഴിയേണ്ടതും സ്ഥലം ഡിപ്പാർട്ടുമെന്റിലേക്ക് ഏൽപ്പിച്ചുകൊടുക്കേണ്ടതും ആണ്. പരമാവധി അനുവദിക്കുന്ന സമയം വരെ വിളവ് നീക്കം ചെയ്തില്ലെങ്കിൽ വിള കണ്ടുകെട്ടി പാട്ടക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതായിരിക്കും.

11. ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ രേഖാമൂലമുള്ള അനുവാദത്തോടുകൂടി മാത്രമേ കൂപ്പിൽ നിന്നും വിളകൾ നീക്കം ചെയ്യുവാൻ പാടുള്ളു.

12. പാട്ടക്കാരനും ടിയാന്റെ ജോലിക്കാരും കേരള ഫോറസ്റ്റ് ആക്റ്റിനും റൂൾസിനും വിധേയമായിരിക്കും.

13. കാലാകാലങ്ങളിൽ വനംവകുപ്പ് ഉദ്യോഗസ്ഥന്മാർ നൽകുന്ന നിർദ്ദേശങ്ങൾ കൃത്യമായി പാലിച്ചിരിക്കേണ്ടതാണ്.

14. വിശദമായ വ്യവസ്ഥകൾ പാട്ട ഉടമ്പടിയിൽ ഉണ്ടായിരിക്കുന്നതും ആ വ്യവസ്ഥകൾ കർശനമായി പാലിച്ചിരിക്കേണ്ടതും ആണ്. വിശദമായ പാട്ട ഉടമ്പടി വ്യവസ്ഥകൾ ഈ ആഫീസിൽ നിന്നും അറിയാവുന്നതാണ്.

15. കൂടുതലായി ഏതെങ്കിലും നിബന്ധനകളോ ഉള്ളവയിൽ ഏതെങ്കിലും മാറ്റങ്ങളോ വേണമെന്നു തോന്നുന്നപക്ഷം ലേലസമയത്തു പ്രഖ്യാപിക്കുകയോ ഉടമ്പടി വ്യവസ്ഥകളിൽ കൂട്ടിച്ചേർക്കുകയോ ചെയ്യുന്നതായിരിക്കും.

16. ലേലത്തിൽ പങ്കു ചേരുംമുമ്പ് ഈ പരസ്യത്തിലെയും ഒപ്പുവയ്ക്കാനുള്ള ഉടമ്പടിയിലെയും നിബന്ധനകൾ വ്യക്തമായി ഗ്രഹിച്ചിരിക്കേണ്ടതും സമ്മതിച്ച് ഒപ്പു വെയ്ക്കേണ്ടതും. അങ്ങനെ ഒപ്പുവെച്ചാൽ ലേലനിബന്ധനകളും ഉടമ്പടി വ്യവസ്ഥകളും ലേല

ക്കാരൻ സമ്മതിച്ചിരിക്കുന്നുവെന്ന് കണക്കാക്കുന്നതുമാണ്.

17. പാട്ടക്കാലാവധി 1986 ജൂലൈ 31 വരെയോ മേൽ പറഞ്ഞ ഏരിയാ വെള്ളത്തിൽ ആകുകയോ ഏതാണ് ആദ്യം വരുന്നത് അതുവരെ മാത്രമായിരിക്കും.

18. ഉടമ്പടി വച്ചതിനുശേഷം ഏരിയാ വെള്ളപൊക്കത്തിൽ മുങ്ങിപോവുകയോ കൃഷിക്ക് നാശം സംഭവിക്കുകയോ ചെയ്താൽ ആ വക നഷ്ടങ്ങൾക്ക് ഡിപ്പാർട്ടുമെന്റ് ഉത്തരവാദിത്വം ആയിരിക്കുന്നതല്ല.

19. ടി ബ്ലോക്കുകളിൽ ചിലത് ചിമ്മിനി ഡാം പ്രോജക്ട് അധികാരികൾക്ക് ഡാമിന്റെ നിർമ്മാണത്തിനാവശ്യമായ സാധന സാമഗ്രികൾ സൂക്ഷിക്കുന്നതിനുവേണ്ടി ആവശ്യമായി വന്നേക്കാവുന്നതും അപ്രകാരം എടുക്കുന്ന ഏരിയായുടെ ശരിയായ വിവരം ലേലദിവസം അറിയാവുന്നതുമാണ്.

20. കൂപ്പുകളുടെ ഏതെങ്കിലും ഭാഗങ്ങളിൽ മുഴുവനായോ ഭാഗികമായോ കാലാവധിക്കുള്ളിൽ വെള്ളം കയറുകയോ വെള്ളത്തിൽ മുങ്ങിപോകുകയോ ചെയ്യുന്നതായാൽ ആ സ്ഥലങ്ങളിലെ കൃഷികൾ ഉടൻ നീക്കം ചെയ്യേണ്ടതും ആയതുമൂലം ഏതെങ്കിലും വിധത്തിൽ നാശനഷ്ടങ്ങൾ ഉണ്ടാകുന്നതായാൽ അവയ്ക്ക് ഡിപ്പാർട്ടുമെന്റ് ഉത്തരവാദി അല്ലാത്തതും ആയതിന് യാതൊരുവിധ നഷ്ട പരിഹാരവും ചോദിക്കാവുന്നതും അല്ല.

21. കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിൽ നിന്നോ പാലപ്പിള്ളി റെയിഞ്ചാഫീസിൽ നിന്നോ അറിയാവുന്നതാണ്.

22. ഓരോ ബ്ലോക്കിലും നിലവിലുള്ള ഉപയോഗത്തിലിരിക്കുന്നതും ഉപയോഗത്തിലല്ലാത്തതുമായ റോഡുകൾ അതേപടി നിലനിർത്തേണ്ടതും യാതൊരു കാരണവശാലും അവിടെ കൃഷി ചെയ്യാൻ പാടില്ലാത്തതുമാകുന്നു.

പട്ടിക

റെയിഞ്ച്—പാലപ്പിള്ളി

| കൂപ്പ് | | ഏരിയ ഹെക്ടറിൽ |
|---|---|---|
| ചിമ്മിനി ഡാം പ്രോജക്റ്റ് ഏരിയാ സബ്മർജിബിൾ ഏരിയാ കൂപ്പ് I, സബ്കൂപ്പ് | 1 | 10.305 |
| | 2 | 11.840 |
| | 3 | 8.690 |
| | 4 | 8.850 |
| | 5 | 9.490 |
| | 6 | 7.600 |
| | 7 | 8.785 |
| | 8 | 8.510 |
| | 9 | 8.480 |
| | 11 | 8.960 |
| | 12 | 9.360 |
| | 13 | 9.380 |
| | 14 | 9.920 |
| | 15 | 8.445 |
| | 16 | 7.520 |
| | 17 | 8.080 |
| | 18 | 7.355 |

| കൂപ്പ് | | ഏരിയ ഹെക്ടർ |
|---|---|---|
| സബ്മർജിബിൾ ഏരിയാ കൂപ്പ് II, സബ്കൂപ്പ് | 1 | 15.811 |
| | 2 | 8.312 |
| | 3 | 11.296 |
| | 4 | 9.240 |
| | 5 | 10.360 |
| | 6 | 11.624 |
| | 7 | 11.124 |
| | 8 | 11.848 |
| | 10 | 9.360 |
| | 11 | 9.096 |
| | 12 | 9.648 |
| | 13 | 10.880 |
| | 14 | 9.872 |
| | 15 | 10.792 |
| | 16 | 10.952 |
| | 17 | 11.860 |
| | 18 | 11.440 |
| സബ്മർജബിൾ ഏരിയാ കൂപ്പ് III, സബ്കൂപ്പ് | 1 | 10.400 |
| | 2 | 10.880 |
| | 3 | 10.080 |
| | 4 | 9.320 |
| | 5 | 10.640 |
| | 6 | 9.480 |
| | 7 | 10.208 |
| | 8 | 10.416 |
| | 9 | 10.320 |
| | 10 | 10.608 |
| | 11 | 10.080 |
| | 12 | 9.880 |
| | 13 | 9.664 |
| | 14 | 9.920 |
| | 15 | 10.338 |
| | 16 | 10.840 |
| | 17 | 8.280 |
| | 18 | 11.040 |
| | 19 | 10.128 |

കൃഷിയുടെ സ്വഭാവം.—G. O. Rt. 3187/80/AD dated 24-11-1980 അനുസരിച്ച് വിളയുടെ സ്വഭാവം നിർണ്ണയിക്കാവുന്നതാണ്.

1968 വെള്ളമരത്തോട്ടം ഏരിയാ.—15.320 ഹെക്ടർ

ലേലത്തീയതി.—1984 ജൂലൈ മാസം 30-ാം തീയതി പകൽ 3 മണി.

അലോട്ട്മെന്റ് ചെയ്യുന്നസമയം.—1984 ജൂലൈ മാസം [illegible] 30-ാം തീയതി കാലത്ത് 11 മണി

നിരതദ്രവ്യം.—1000 രൂപ (ആയിരം രൂപ).

സെക്യൂരിററി ഡിപ്പോസിററ്.—സഹകരണ സംഘങ്ങൾക്ക് ഹെക്ടറിന് 50 രൂപ ലേലക്കാർക്ക് ഹെക്ടറിന് 100 രൂപ.

ഏബ്രഹാം വർഗ്ഗീസ്,
ഡെപ്യൂട്ടി കൺസർവേറ്റർ ഓഫ് ഫോറസ്റ്റ്സ്.

ചാലക്കുടി.

## VAZHACHAL DIVISION, CHALAKUDY

തൊണ്ടി ലേലപ്പരസ്യം

സി. 7-4688/83. 1984 ജൂലായ് 2.

ഈ ഡിവിഷനിൽപ്പെട്ട താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസ്സുകളിൽപ്പെട്ട തൊണ്ടിത്തടികളും, ഉരുപ്പടികളും മുതലായവ, അതാതു റെയിഞ്ചാഫീസുകളിൽ അതാതിനുനേരെ കാണിച്ചിരിക്കുന്ന തീയതികളിൽ പകൽ 3 മണിക്ക് 1982 സെപ്റ്റംബർ 15-ാം തീയതിയിലെ കേരളാ ഗസറ്റ് ഫോറസ്റ്റ് ഷീറ്റിൽ 420-ാം പേജിൽ പറയുന്ന വ്യവസ്ഥകൾക്കു വിധേയമായി റെയിഞ്ചാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റ് ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. നിർദ്ദിഷ്ട ദിവസം ഒരു പൊതു ഒഴിവു ദിവസമായി വന്നാൽ അടുത്ത പ്രവർത്തിദിവസം നിശ്ചിത സ്ഥലത്തും സമയത്തും ലേലം നടത്തുന്നതായിരിക്കും. കൂടുതൽ വിവരങ്ങൾ അതാത് റെയിഞ്ചാഫീസുകളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

പട്ടിക

| റെയിഞ്ചിന്റെ പേര് | ജൂലായ് | ആഗസ്റ്റ് | സെപ്റ്റംബർ |
|---|---|---|---|
| അതിരപ്പിള്ളി | 23-7-84 | 20-8-84 | 24-9-84 |
| വാഴച്ചാൽ | 24-7-84 | 21-8-84 | 25-9-84 |
| ചാർപ്പ | 25-7-84 | 22-8-84 | 26-9-84 |
| കൊല്ലത്തിരുമേട് | 26-7-84 | 23-8-84 | 27-9-84 |
| ഷോളയാർ | 27-7-84 | 24-8-84 | 28-9-84 |

ആർ. രാജരാജ വർമ്മ,

ചാലക്കുടി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## PALGHAT DIVISION

തടിലേലപ്പരസ്യം

ബി1-1812/83. 1984 ജൂൺ 20.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന തടികൾ സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്കു വിധേയമായി പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ച സമയത്തും സ്ഥലത്തും വെച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാകുന്നു. ലേലദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ ലേലം അടുത്ത പ്രവൃത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ചു നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് 10-4-1984-ലെ കേരളാ ഗസറ്റിൽ 179 മുതൽ 187 വരെയുള്ള ലേലനിബന്ധനകൾ നോക്കുകയോ ഈ ഓഫീസിലോ ഒലവക്കോട്, മണ്ണാർക്കാട് എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

| ഇന വിവരം | ഏകദേശം അളവ് |
|---|---|
| വെള്ളപ്പൈൻ<br>പന്തപ്പൈൻ<br>പുന്ന<br>മുള്ളൻചക്ക<br>ചുരുളി | 24.524 ക്യു. മീ. |

ലേലസ്ഥലവും തീയതിയും സമയവും.—പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസിൽവെച്ച് 23.7.1984 കാലത്ത് 10 മണിക്ക്.

അട്ടിവെച്ച സ്ഥലം.—കമ്പാർട്ടുമെന്റ് III & IV, അട്ടപ്പാടി ബ്ലോക്ക്

എസ്. പി. സിംഗ്,

പാലക്കാട്-9. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## ENGINEERING DIVISION

### TENDER NOTICE

No. D3-117/80. 27th June, 1984.

Competitive tender in separate sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned for the following works up to 4 p.m. on the date noted against each work. Tenders will be opened at 4.30 p.m. on the same day.

| *Sl. No.* | *Name of works with P.A.C.* | *E.M.D. Rs.* | *Cost of tender forms Rs.* | *Period of completion* | *Date of tender* |
|---|---|---|---|---|---|
| | *Kozhikode Sub Division* | | | | |
| 1. | Special repairs to Range Office building at Kuppady—Rs. 32,850 | 700 | 15+S.T. | 3 months | 24-7-1984 |
| 2. | Soling and metalling the road Muthanga-Netoorvayal km. 0/0 to 8/0. (Kozhikode Forest Division)—Rs. 5,73,636 | 11,500 | 100+S.T. | 9 months | 24-7-1984 |
| 3. | Formation and metalling Kaithakolly-Trissilary road—Rs. 1,56,250 | 3,150 | 50+S.T. | 9 months | 24-7-1984 |
| | *Palghat Sub Division* | | | | |
| 4. | Special repair to D.F.O. Office building at Nilambur. (Nilambur Forest Division)—Rs.18,456 | 400 | 10+S.T. | 3 months | 24-7-1984 |

